# നിസ്കാരത്തിലെ ദുആകളും ദിക്റുകളും

## പ്രാരംഭ ദുആകൾ:

ഫർദ് നിസ്കാരത്തിൽ:

اَللّهُمَّ بَاعِدْ بَيْنِي وَبَيْنَ خَطَايَايَ كَمَا بَاعَدْتَ بَيْنَ الْمَشْرِقِ وَالْمَغْرِبِ ،

അല്ലാഹുവേ! ഉദയ സ്ഥാനത്തെയും അസ്തമയ സ്ഥാനത്തെയും നീ അകറ്റിയതു പോലെ എന്നെയും എന്റെ പാപങ്ങളെയും നീ അകറ്റേണമേ.

اَللّهُمَّ نَقِّنِي مِنْ خَطَايَايَ كَمَا يُنَقَّى الثَّوْبُ الأَبْيَضُ مِنَ الدَّنَسِ ،

അല്ലാഹുവേ! വെള്ള വസ്ത്രം അഴുക്കിൽ നിന്ന് ശുദ്ധീകരിക്കപ്പെടുന്നതു പോലെ എന്നെ എന്റെ പാപങ്ങളിൽ നിന്ന് നീ ശുദ്ധിയാക്കേണമേ.

اَللّهُمَّ اغْسِلْنِي مِنْ خَطَايَايَ بِالْمَاءِ والثَّلْجِ وَالْبَرَدِ

വെള്ളം, ആലിപ്പഴം, മഞ്ഞ് എന്നിവ കൊണ്ട് എന്റെ പാപങ്ങളിൽ നിന്ന് എന്നെ കഴുകേണമേ. - ബുഖാരി –

---

ഫർദ് നിസ്കാരത്തിലും സുന്നത്ത് നിസ്കാരത്തിലും:

وَجَّهْتُ وَجْهِيَ لِلَّذِي فَطَرَ السَّمَوَاتِ وَالأَرْضَ حَنِيفاً مُسْلِمًا وَمَا أَنَا مِنَ الْمُشْرِكِينَ

ആകാശങ്ങളെയും ഭൂമിയേയും സൃഷ്ടിച്ചവനിലേക്ക് (അല്ലാഹുവിലേക്ക്) ഞാനെന്റെ മുഖത്തെ നിഷ്കളങ്കമായും അർപ്പണത്തോടെയും തിരിച്ചിരിക്കുന്നു. ഞാൻ മുശ്‌രിക്കുകളിൽ പെട്ടവനുമല്ല.

إِنَّ صَلاَتِي ، وَنُسُكِي ، وَمَحْيَايَ ، وَمَمَاتِي للهِ رَبِّ الْعَالَمِينَ ، لاَ شَرِيكَ لَهُ وَبِذَلِكَ أُمِرْتُ وَأَنَا أَوَّلُ الْمُسْلِمِينَ

നിശ്ചയം, എന്റെ നിസ്കാരവും ആരാധനകളും എന്റെ ജീവിതവും മരണവും സർവ്വലോക രക്ഷിതാവായ അല്ലാഹുവിനാണ്. അവന് പങ്കുകാരേ ഇല്ല. അതാണ് എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നത്. ഞാൻ മുസ്‌ലിംകളിൽ ഒന്നാമനുമാണ്.

اَللّهُمَّ أَنْتَ الْمَلِكُ لاَ إِلَهَ إِلَّا أَنْتَ، أَنْتَ رَبِّي وَأَنَا عَبْدُكَ

അല്ലാഹുവേ! പരമാധികാരമുള്ളവൻ നീയാണ്. യഥാർത്ഥത്തിൽ നീയല്ലാതെ ആരാധനക്കർഹനായി മറ്റാരുമില്ല. നീ എന്റെ റബ്ബും ഞാൻ നിന്റെ അടിമയുമാണ്.

ظَلَمْتُ نَفْسِي وَاعْتَرَفْتُ بِذَنْبِي فَاغْفِرْلِي ذُنُوبِي جَمِيعاً إِنَّهُ لاَ يَغْفِرُ الذُّنُوبُ إِلَّا أَنْتَ

ഞാൻ (പാപം ചെയ്ത്) എന്നോട് തന്നെ അക്രമം ചെയ്തിരിക്കുന്നു. ഞാനെന്റെ പാപങ്ങൾ സമ്മതിക്കുന്നു. അതിനാൽ എന്റെ മുഴുവൻ പാപങ്ങളും നീ പൊറുത്ത് തരേണമേ! നിശ്ചയം, നീ (അല്ലാഹു) അല്ലാതെ പാപങ്ങൾ പൊറുക്കുന്നില്ല.

وَاهْدِنِي لِأَحْسَنِ الْأَخْلاَقِ لاَ يَهْدِي لِأَحْسَنِهَا إِلَّا أَنْتَ ، وَاصْرِفْ عَنِّي سَيِّئَهَا ، لاَ يَصْرِفُ عَنِّي سَيِّئَهَا إِلَّا أَنْتَ

(അല്ലാഹുവേ!) നീ ഉത്തമ സ്വഭാവഗുണങ്ങളിലേക്ക് എന്നെ നയിക്കേണമേ, അതിലേക്ക് നയിക്കുവാൻ കഴിവുള്ളവൻ നീ അല്ലാതെ മറ്റാരുമില്ല. നീ എന്നിൽ നിന്ന് ദുഷിച്ച സ്വഭാവങ്ങളെ തടയേണമേ, അതിനെ എന്നിൽ നിന്ന് തടയാൻ കഴിവുള്ളവൻ നീ അല്ലാതെ മറ്റാരുമില്ല.

لَبَّيْكَ وَسَعْدَيْكَ ، وَالْخَيْرُ كُلُّهُ بِيَدَيْكَ ، وَالشَّرُّ لَيْسَ إِلَيْكَ

(അല്ലാഹുവേ!) നിന്റെ വിളിക്ക് ഞാനുത്തരം ചെയ്യുകയും, ഞാൻ നിന്നെ സഹായിക്കാൻ സന്നദ്ധനായിരിക്കുന്നു. നന്മ മുഴുവനും നിന്റെ കൈകളിലാണ്. തിന്മ യാതൊന്നും നിന്നിലേക്ക് (അല്ലാഹുവിലേക്ക്) ചേർക്കാൻ പാടില്ല.

أَنَا بِكَ وَإِلَيْكَ تَبَارَكْتَ وَتَعَالَيْتَ أَسْتَغْفِرُكَ وَأَتُوبُ إِلَيْكَ

(അല്ലാഹുവേ!) ഞാൻ (ജീവിക്കുന്നത്) നിന്നെക്കൊണ്ടും, (എന്റെ പരലോക മടക്കം) നിന്നിലേക്കുമാണ്. നീ അനുഗ്രഹപൂർണ്ണനും പരമോന്നതനുമാകുന്നു! (അല്ലാഹുവേ!) ഞാൻ നിന്നോട് പാപമോചനം ചോദിക്കുകയും, നിന്റെ മാർഗത്തിലേക്ക് ഞാൻ തൗബ ചെയ്ത് മടങ്ങുകയും ചെയ്യുന്നു. - മുസ്‌ലിം –

ഫർദ് നിസ്കാരത്തിലും സുന്നത്ത് നിസ്കാരത്തിലും:

سُبْحَانَكَ اللّٰهُمَّ وَبِحَمْدِكَ وَتَبَارَكَ اسْمُكَ وَتَعَالَى جَدُّكَ وَلاَ إِلٰهَ غَيْرُكَ

അല്ലാഹുവേ! നീ എത്രയധികം പരിശുദ്ധൻ! നിനക്കാകുന്നു സർവ്വ സ്തുതികളും. നിന്റെ നാമം എല്ലാ അനുഗ്രഹങ്ങളും ഉൾക്കൊള്ളുന്നതും, നിന്റെ സ്ഥാനം പരമോന്നതവുമാകുന്നു. ആരാധനക്കർഹനായി നീയല്ലാതെ മറ്റാരുമില്ല.

- തിർമിദി, ഇബ്നു മാജ –

---

രാത്രി നിസ്കാരത്തിൽ (തറാവീഹ്/വിത്ർ/ഖിയാമുല്ലൈൽ):

اَللّٰهُمَّ رَبَّ جَبْرَائِيلَ وَمِيكَائِيلَ وَإِسْرَافِيلَ ، فَاطِرَ السَّمَوَاتِ وَالأَرْضِ ، عَالِمَ الْغَيْبِ وَالشَّهَادَةِ

ജിബ്രീൽ, മീക്കാഈൽ, ഇസ്റാഫീൽ എന്നിവരുടെ റബ്ബും; ആകാശങ്ങളുടെയും ഭൂമിയുടേയും സ്രഷ്ടാവും; ദൃശ്യമായതും മറഞ്ഞിരിക്കുന്നതും അറിയുന്നവനുമായ അല്ലാഹുവേ!

أَنْتَ تَحْكُمُ بَيْنَ عِبَادِكَ فِيمَا كَانُوا فِيهِ يَخْتَلِفُونَ

നിന്റെ അടിമകൾക്കിടയിൽ അവർ ഭിന്നിച്ചിട്ടുള്ള കാര്യത്തിൽ വിധിക്കുന്നവൻ നീയാണ്.

اِهْدِنِي لِمَا اخْتُلِفَ فِيهِ مِنَ الْحَقِّ بِإِذْنِكَ

സത്യത്തിൽ നിന്ന് അവർ ഭിന്നിച്ചിട്ടുള്ളതിൽ നിന്ന് നിന്റെ അനുമതിയോടെ നീ എന്നെ നേർമാർഗ്ഗത്തിലേക്ക് നയിക്കേണമേ!

إِنَّكَ تَهْدِي مَنْ تَشَاءُ إِلَى صِرَاطٍ مُسْتَقِيمٍ

നിശ്ചയമായും നീ ഉദ്ദേശിക്കുന്നവരെ നീ നേരായ മാർഗത്തിലേക്ക് നയിക്കുന്നു. - മുസ്‌ലിം –

---

**ഖുർആൻ പാരായണം:**

തുടക്കത്തിൽ:

أَعُوذُ بِاللهِ مِنَ الشَّيْطَانِ الرَّجِيمِ مِنْ هَمْزِهِ وَنَفْخِهِ وَنَفْثِهِ

ശപിക്കപ്പെട്ട പിശാചിൽ നിന്നും - അവന്റെ ബാധയിൽ നിന്നും, അവന്റെ അഹങ്കാരത്തിൽ നിന്നും, അവന്റെ കവിതയിൽ നിന്നും - ഞാൻ അല്ലാഹുവോട് രക്ഷ തേടുന്നു. - അബൂ ദാവൂദ്, ഇബ്നു മാജ –

അല്ലെങ്കിൽ

أَعُوذُ بِاللهِ السَّمِيعِ الْعَلِيمِ مِنَ الشَّيْطَانِ الرَّجِيمِ مِنْ هَمْزِهِ وَنَفْخِهِ وَنَفْثِهِ

ശപിക്കപ്പെട്ട പിശാചിൽ നിന്നും - അവന്റെ ബാധയിൽ നിന്നും, അവന്റെ അഹങ്കാരത്തിൽ നിന്നും, അവന്റെ കവിതയിൽ നിന്നും - എല്ലാം കേൾക്കുന്നവനും എല്ലാം അറിയുന്നവനുമായ അല്ലാഹുവോട് ഞാൻ രക്ഷ തേടുന്നു.

- അബൂ ദാവൂദ്, തിർമിദി –

തുടർന്ന് ഓരോ ആയത്തും നിർത്തി നിർത്തി ഓതുക. - അബൂ ദാവൂദ് -

**റുകൂഇലെ ദുആകൾ:**

ചുവടെ വരുന്ന ദുആകളിൽ ഇഷ്ടമുള്ളതെല്ലാം മാറി മാറി ചൊല്ലാവുന്നതാണ്:

سُبْحَانَ رَبِّيَ الْعَظِيمِ – ثَلَاثُ مَرَّاتٍ

അതിമഹത്വമുള്ള എന്റെ റബ്ബ് എത്രയധികം പരിശുദ്ധൻ! - മൂന്ന് തവണ പറയുക. - മുസ്‌ലിം –

---

سُبْحَانَكَ اللهُمَّ رَبَّنَا وَبِحَمْدِكَ اللّٰهُمَّ اغْفِرْلِي

ഞങ്ങളുടെ റബ്ബേ! അല്ലാഹുവേ! നീ എത്രയധികം പരിശുദ്ധൻ! നിനക്ക് സർവ്വ സ്തുതികളും അർപ്പിക്കുന്നു; അല്ലാഹുവേ! എനിക്ക് നീ പൊറുത്തുതരേണമേ. - ബുഖാരി, മുസ്‌ലിം -

---

سُبُّوحٌ قُدُّوسٌ رَبُّ الْمَلَائِكَةِ وَالرُّوحِ

പരിശുദ്ധി വാഴ്ത്തപ്പെടുന്നവനും മലക്കുകളുടെയും, റൂഹി (ജിബ്‌രീൽ)ന്റെയും റബ്ബുമാകുന്ന (അല്ലാഹു). - മുസ്‌ലിം –

---

**ഇഅ്തിദാലിലെ ദുആ:**

رَبَّنَا وَلَكَ الْحَمْدُ حَمْداً كَثِيراً طَيِّباً مُبَارَكاً فِيهِ

ഞങ്ങളുടെ റബ്ബേ! നിനക്കാണ് സർവ്വ സ്തുതികളും; സ്തുത്യർഹമായതും, എണ്ണമറ്റതും, അതിവിശിഷ്ടമായതും, അനുഗ്രഹീതമായതുമായ സ്തുതി! – ബുഖാരി - അല്ലെങ്കിൽ

رَبَّنَا وَلَكَ الْحَمْدُ مِلْءَ السَّمواتِ وَمِلْءَ الْأَرْضِ ، وَمِلْءَ ما شِئْتَ مِنْ شَيْءٍ بَعْدُ

ഞങ്ങളുടെ റബ്ബേ! ആകാശങ്ങളിലും ഭൂമിയിലും ശേഷം നീ ഉദ്ദേശിച്ച എല്ലാറ്റിലും നിറയുന്ന അത്രയും സ്തുതിയും നിനക്കാണ്!... - ബുഖാരി, മുസ്‌ലിം –

---

**സുജൂദിലെ ദുആകൾ:**

ചുവടെ വരുന്ന ദുആകളിൽ ഇഷ്ടമുള്ളതെല്ലാം മാറി മാറി ചൊല്ലാവുന്നതാണ്:

سُبْحَانَ رَبِّيَ الْأَعْلَى – ثَلَاثُ مَرَّاتٍ

അത്യുന്നതനായ എന്റെ റബ്ബ് എത്രയധികം പരിശുദ്ധൻ! - മൂന്ന് തവണ പറയുക. - മുസ്‌ലിം -

---

سُبْحَانَكَ اللّٰهُمَّ رَبَّنَا وَبِحَمْدِكَ اللّٰهُمَّ اغْفِرْلِي

ഞങ്ങളുടെ റബ്ബേ! അല്ലാഹുവേ! നീ എത്രയധികം പരിശുദ്ധൻ! നിനക്ക് സർവ്വ സ്തുതികളും അർപ്പിക്കുന്നു; അല്ലാഹുവേ! എനിക്ക് നീ പൊറുത്തുതരേണമേ. - ബുഖാരി, മുസ്‌ലിം -

---

سُبُّوحٌ قُدُّوسٌ رَبُّ الْمَلَائِكَةِ وَالرُّوحِ

പരിശുദ്ധി വാഴ്ത്തപ്പെടുന്നവനും മലക്കുകളുടെയും, റൂഹി (ജിബ്‌രീൽ) ന്റെയും റബ്ബുമാകുന്ന (അല്ലാഹു). - മുസ്‌ലിം –

---

**രണ്ടു സുജൂദുകൾക്കിടയിൽ ഇരിക്കുമ്പോഴുള്ള ദുആ:**

اَللّٰهُمَّ اغْفِرْ لِي ، وَارْحَمْنِي ، وَاجْبُرْنِي ، وَارْفَعْنِي ، وَاهْدِنِي ، وَعافِنِي ، وَارْزُقْنِي

അല്ലാഹുവേ! എനിക്ക് പൊറുത്ത് തരികയും, എന്നോട് കരുണ കാണിക്കുകയും, എന്റെ ന്യൂനതകൾ പരിഹരിച്ച് തരികയും, എന്നെ ഉയർത്തുകയും, എന്നെ നേർവഴിയിലാക്കുകയും, എനിക്ക് ആരോഗ്യം നൽകുകയും, എനിക്ക് ഉപജീവനം നൽകുകയും ചെയ്യേണമേ! - അബൂ ദാവൂദ്, തിർമിദി, ഇബ്നു മാജ - അല്ലെങ്കിൽ

رَبِّ اغْفِرْلِي رَبِّ اغْفِرْلِي

എന്റെ റബ്ബേ! എനിക്ക് പൊറുത്തു തരേണമേ, എന്റെ റബ്ബേ! എനിക്ക് പൊറുത്ത് തരേണമേ. - അബൂ ദാവൂദ്, നസാഈ –

## തശഹ്ഹുദ് ('അത്തഹിയാത്ത്'ലെ ദുആ):

اَلتَّحِيَّاتُ لِلّهِ ، وَالصَّلَوَاتُ ، وَالطَّيِّبَاتُ ،

എല്ലാ അഭിവാദ്യങ്ങളും അല്ലാഹുവിനുള്ളതാണ്; ആരാധനകളും വിശിഷ്ടമായവയും അല്ലാഹുവിന് തന്നെ.

اَلسَّلاَمُ عَلَيْكَ أَيُّهَا النَّبِيُّ وَرَحْمَةُ اللهِ وَبَرَكَاتُهُ ،

നബിയേ! അങ്ങേയ്ക്ക് അല്ലാഹുവിന്റെ സമാധാനവും, കാരുണ്യവും, അനുഗ്രഹങ്ങളും ഉണ്ടാകട്ടെ.

اَلسَّلاَمُ عَلَيْنَا وعَلَى عِبَادِ اللهِ الصَّالِحِينَ

ഞങ്ങൾക്കും അല്ലാഹുവിന്റെ സദ്‌വൃത്തരായ അടിമകൾക്കും അല്ലാഹുവിന്റെ രക്ഷയും സമാധാനവും ഉണ്ടാകട്ടെ.

أَشْهَدُ أَن لاَ إِلَهَ إِلَّا اللهُ وَأَشْهَدُ أَنَّ مُحَمَّدًا عَبْدُهُ وَرَسُولُهُ

യഥാർത്ഥത്തിൽ ആരാധനക്ക് അർഹനായി അല്ലാഹുവല്ലാതെ മറ്റാരുമില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. നിശ്ചയം, മുഹമ്മദ് ﷺ അല്ലാഹുവിന്റെ ദൂതനും അടിമയുമാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. - ബുഖാരി, മുസ്‌ലിം –

അല്ലെങ്കിൽ

اَلتَّحِيَّاتُ الْمُبَارَكَاتُ الصَّلَوَاتُ الطَّيِّبَاتُ لِلّهِ ،

എല്ലാ അഭിവാദ്യങ്ങളും അനുഗ്രഹങ്ങളും ആരാധനകളും വിശിഷ്ടമായവയും അല്ലാഹുവിനുള്ളതാണ്.

اَلسَّلاَمُ عَلَيْكَ أَيُّهَا النَّبِيُّ وَرَحْمَةُ اللهِ وَبَرَكَاتُهُ ،

നബിയേ! അങ്ങേയ്ക്ക് അല്ലാഹുവിന്റെ സമാധാനവും, കാരുണ്യവും, അനുഗ്രഹങ്ങളും ഉണ്ടാകട്ടെ.

اَلسَّلاَمُ عَلَيْنَا وعَلَى عِبَادِ اللهِ الصَّالِحِينَ

ഞങ്ങൾക്കും അല്ലാഹുവിന്റെ സദ്‌വൃത്തരായ അടിമകൾക്കും അല്ലാഹുവിന്റെ രക്ഷയും സമാധാനവും ഉണ്ടാകട്ടെ.

أَشْهَدُ أَن لاَ إِلَهَ إِلَّا اللهُ وَأَشْهَدُ أَنَّ مُحَمَّدًا رَسُولُ اللهِ

യഥാർത്ഥത്തിൽ ആരാധനക്ക് അർഹനായി അല്ലാഹുവല്ലാതെ മറ്റാരുമില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. നിശ്ചയം, മുഹമ്മദ് ﷺ അല്ലാഹുവിന്റെ ദൂതനാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. - മുസ്‌ലിം –

---

## 'അത്തഹിയാത്ത്'നെ തുടർന്ന് നബി ﷺ ക്ക് വേണ്ടി സ്വലാത്ത് ചൊല്ലുക:

اَللّهُمَّ صَلِّ عَلَى مُحَمَّدٍ وَعَلَى آلِ مُحَمَّدٍ كَمَا صَلَّيْتَ عَلَى إِبْرَاهِيمَ وَعَلَى آلِ إِبْرَاهِيمَ إِنَّكَ حَمِيدٌ مَجِيدٌ ،

അല്ലാഹുവേ! ഇബ്രാഹീം عليه السلام ക്കും കുടുംബത്തിനും മേൽ നീ സ്വലാത്ത് (രക്ഷയും സമാധാനവും) ചൊരിഞ്ഞതു പോലെ മുഹമ്മദ് നബി ﷺ ക്കും കുടുംബത്തിനും മേലും നീ രക്ഷയും സമാധാനവും ചൊരിയേണമേ! തീർച്ചയായും, നീ വളരെയധികം സ്തുതിക്കപ്പെടുന്നവനും അതിമഹത്വമുള്ളവനുമാണ്!

اَللّهُمَّ بَارِكْ عَلَى مُحَمَّدٍ وَعَلَى آلِ مُحَمّدٍ كَمَا بَارَكْتَ عَلَى إِبْرَاهِيمَ وَعَلَى آلِ إِبْرَاهِيمَ إِنَّكَ حَمِيدٌ مَجِيدٌ

അല്ലാഹുവേ! ഇബ്രാഹീം عليه السلام നേയും കുടുംബത്തേയും നീ അനുഗ്രഹിച്ചതുപോലെ മുഹമ്മദ് നബി ﷺ യേയും കുടുംബത്തേയും നീ അനുഗ്രഹിക്കേണമേ. തീർച്ചയായും, (അല്ലാഹുവേ!), നീ വളരെ അധികം സ്തുതിക്കപ്പെടുന്നവനും, അതിമഹത്വമുള്ളവനുമാണ്!" - ബുഖാരി –

## സ്വലാത്തിന് ശേഷം, സലാം വീട്ടുന്നതിന് മുമ്പുള്ള ദുആകൾ:

ചുവടെ വരുന്ന ദുആകളിൽ ഇഷ്ടമുള്ളതെല്ലാം ചൊല്ലാവുന്നതാണ്:

اَللّهُمَّ اغْفِرْ لِي مَا قَدَّمْتُ ، وَمَا أَخَّرْتُ ، وَمَا أَسْرَرْتُ ، وَمَا أَعْلَنْتُ ، وَمَا أَسْرَفْتُ ، وَمَا أَنْتَ أَعْلَمُ بِهِ مِنِّي

അല്ലാഹുവേ! ഞാൻ ചെയ്തു കഴിഞ്ഞ പാപവും, ഇനി ചെയ്യാൻ പോകുന്ന പാപവും, രഹസ്യമായും പരസ്യമായും അതിരുകവിഞ്ഞും ചെയ്ത പാപവും നീ എനിക്ക് പൊറുത്തു തരേണമേ!. അവ എന്നേക്കാൾ കൂടുതൽ അറിയുന്നവൻ നീയാണ്.

أَنْتَ الْمُقَدِّمُ ، وَأَنْتَ الْمُؤَخِّرُ لاَ إِلَهَ إِلَّا أَنْتَ

മുന്തിപ്പിക്കുന്നവനും പിന്തിപ്പിക്കുന്നവനും നീയാണ്. യഥാർത്ഥത്തിൽ നീയല്ലാതെ ആരാധനക്കർഹനായി മറ്റാരുമില്ല. - മുസ്‌ലിം -

---

اَللّهُمَّ إِنِّي أَعُوذُ بِكَ مِنْ عَذَابِ الْقَبْرِ ، وَمِنْ عَذَابِ جَهَنَّمَ ، وَمِنْ فِتْنَةِ الْمَحْيَا وَالْمَمَاتِ ، وَمِنْ فِتْنَةِ الْمَسِيحِ الدَّجَّالِ

അല്ലാഹുവേ! ക്വബ്റിലെ ശിക്ഷയിൽ നിന്നും നകരത്തിലെ ശിക്ഷയിൽ നിന്നും, ജീവിതത്തിലും മരണത്തിലും ഉണ്ടായേക്കാവുന്ന പരീക്ഷണങ്ങളിൽ നിന്നും, മസീഹുദ്ദജ്ജാലിന്റെ കുഴപ്പങ്ങളിൽ നിന്നും ഞാൻ നിന്നോട് രക്ഷ തേടുന്നു. - മുസ്‌ലിം -

---

اَللّهُمَّ إِنِّي ظَلَمْتُ نَفْسِي ظُلْمًا كَثِيراً وَلاَ يَغْفِرُ الذُّنُوبَ إِلَّا أَنْتَ

അല്ലാഹുവേ! ഞാൻ (അനേകം പാപങ്ങൾ ചെയ്ത്) എന്റെ ആത്മാവിനോട് അനേകം അക്രമങ്ങൾ ചെയ്തുപോയിട്ടുണ്ട്, ഏറ്റവുമധികം പൊറുക്കുന്നവൻ നീയല്ലാതെയില്ല.

فَاغْفِرْ لِي مَغْفِرَةً مِنْ عِندِكَ وَارْحَمْنِي إِنَّكَ أَنْتَ الْغَفُورُ الرَّحِيمُ

അതിനാൽ നിന്റെ അടുത്തു നിന്നുള്ള പാപമോചനം കൊണ്ട് നീ എനിക്ക് പൊറുത്തു തരേണമേ, എന്നോട് കാരുണ്യം കാണിക്കുകയും ചെയ്യേണമേ. തീർച്ചയായും നീ ഏറ്റവുമധികം പൊറുക്കുന്നവനും ഏറ്റവുമധികം കരുണയുള്ളവനുമാണ്!

- ബുഖാരി, മുസ്‌ലിം -

---

اَللّهُمَّ أَعِنِّي عَلَى ذِكْرِكَ ، وَشُكْرِكَ ، وَحُسْنِ عِبَادَتِكَ

അല്ലാഹുവേ! നിനക്ക് ദിക്ർ ചൊല്ലുവാനും, നിന്നോട് നന്ദി കാണിക്കുവാനും, നിന്നെ ഉത്തമമായി ആരാധിക്കുവാനും നീ എന്നെ സഹായിക്കേണമേ. - അബൂ ദാവൂദ് -

---

**قَالَ رَسُولُ اللهِ ﷺ: طَلَبُ الْعِلْمِ فَرِيضَةٌ عَلَى كُلِّ مُسْلِمٍ**

**നബി ﷺ പറഞ്ഞു: ഇൽമ് തേടൽ ഓരോ മുസ്‌ലിമിനും നിർബന്ധ ബാധ്യതയാണ്.**